Kerala Gazette No. 12 dated 22nd March 1983
**PART II**

## കേരള നിയമസഭാ സെക്രട്ടേറിയറ്റ്

### വിജ്ഞാപനം

നമ്പർ 2355/എൽ.എ. 4/83. തിരുവനന്തപുരം, 1983 ഫെബ്രുവരി 24.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ സർവ്വകലാശാല നിയമങ്ങൾ (ഭേദഗതി) ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും ഏൽപ്പിച്ചുകൊടുക്കപ്പെട്ട നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 16

# 1983-ലെ സർവകലാശാല നിയമങ്ങൾ (ഭേദഗതി) ബിൽ

1974-ലെ കേരള സർവകലാശാല ആക്റ്റും 1975-ലെ കോഴിക്കോട് സർവകലാശാല ആക്റ്റും വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള ഒരു ബിൽ.

പീഠിക.—1974-ലെ കേരള സർവകലാശാല ആക്റ്റും 1975-ലെ കോഴിക്കോട് സർവകലാശാല ആക്റ്റും ഇതിനുശേഷം കാണുന്ന ആവശ്യങ്ങൾക്കായി വീണ്ടും ഭേദഗതി ചെയ്യേണ്ടത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെപ്പറയുംപ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—(1) ഈ ആക്റ്റിന് 1983-ലെ സർവകലാശാല നിയമങ്ങൾ (ഭേദഗതി) ആക്റ്റ് എന്ന് പേർ പറയാം.

(2) ഇത് 1982 നവംബർ 18-ാം തീയതി പ്രാബല്യത്തിൽ വന്നതായി കണക്കാക്കേണ്ടതാണ്.

2. 1974-ലെ 17-ാം ആക്റ്റിന്റെ ഭേദഗതി.—1974-ലെ കേരള സർവകലാശാല ആക്റ്റിൽ (1974-ലെ 17), 56-ാം വകുപ്പിൽ,—

(എ) (1)-ാം ഉപവകുപ്പിൽ, ''ഏതെങ്കിലും കോളേജ് സർവകലാശാലയിൽ അഫിലിയേററ് ചെയ്യുന്നതിന്'' എന്നീ വാക്കുകൾക്ക് ശേഷം ''അഥവാ അഫിലിയേററ് ചെയ്തിട്ടുള്ള ഏതെങ്കിലും കോളേജിൽ പുതിയ കോഴ്സുകളിൽ അഫിലിയേററ് ചെയ്യുന്നതിന്'' എന്നീ വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) (2)-ാം ഉപവകുപ്പിന് പകരം, താഴെ പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്; അതായത്:—

''(2) ഒരു കോളേജിന്റെ അഫിലിയേഷന്റെ അഥവാ ഒരു അഫിലിയേററ് ചെയ്ത കോളേജിൽ പുതിയ കോഴ്സുകളുടെ അഫിലിയേഷന്റെ നിബന്ധനകളും വ്യവസ്ഥകളും, (1)-ാം ഉപവകുപ്പു പ്രകാരമുള്ള അപേക്ഷ ഏത് കാലാവധിക്കകം സിൻഡിക്കേററ് പരിഗണിക്കണം എന്നുള്ളതുംപ്പെടെ അങ്ങനെയുള്ള അഫിലിയേഷൻ അനുവദിക്കുന്നതിന് സിൻഡിക്കേററ് സ്വീകരിക്കേണ്ട നടപടിക്രമങ്ങളും സ്ററാററ്യൂട്ടുപ്രകാരം നിർണ്ണയിച്ചിരിക്കേണ്ടതാണ്.

എന്നാൽ, ഗസററിൽ വിജ്ഞാപനംവഴി, വിജ്ഞാപനത്തിൽ പ്രത്യേകം പറയേണ്ടുന്ന കാരണങ്ങളാൽ ചാൻസലർക്ക്, സിൻഡിക്കേററ് (1)-ാം ഉപവകുപ്പു പ്രകാരമുള്ള അപേക്ഷ പരിഗണിക്കേണ്ട കാലാവധി, ആ കാലാവധി കഴിഞ്ഞു പോയിട്ടുണ്ടെങ്കിലും അഥവാ ഇല്ലെങ്കിലും അപ്രകാരം വിജ്ഞാപനത്തിൽ പറയാവുന്ന ഒരു വർഷത്തിൽ കവിയാത്ത അത്തരം കൂടുതൽ കാലത്തേയ്ക്ക് നീട്ടിക്കൊടുക്കാവുന്നതാണ്.''

3. 1975-ലെ 5-ാം ആക്ററിന്റെ ഭേദഗതി.—1975-ലെ കോഴിക്കോട് സർവകലാശാല ആക്ററ്, (1975-ലെ 5), 56-ാം വകുപ്പിൽ,—

(എ) (1)-ാം ഉപവകുപ്പിൽ ''ഏതെങ്കിലും കോളേജ് സർവകലാശാലയിൽ അഫിലിയേററ് ചെയ്യുന്നതിന്'' എന്നീ വാക്കുകൾക്കു ശേഷം ''അഥവാ അഫിലിയേററ് ചെയ്തിട്ടുള്ള ഏതെങ്കിലും കോളേജിൽ പുതിയ കോഴ്സുകളിൽ അഫിലിയേററ് ചെയ്യുന്നതിന്'' എന്നീ വാക്കുകൾ ചേർക്കേണ്ടതാണ്.

(ബി) (2)-ാം ഉപവകുപ്പിനു പകരം താഴെ പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്; അതായത്:—

''(2) ഒരു കോളേജിന്റെ അഫിലിയേഷന്റെ അഥവാ ഒരു അഫിലിയേററ് ചെയ്ത കോളേജിൽ പുതിയ കോഴ്സുകളുടെ അഫിലിയേഷന്റെ നിബന്ധനകളും വ്യവസ്ഥകളും, (1)-ാം ഉപവകുപ്പു പ്രകാരമുള്ള അപേക്ഷ ഏത് കാലാവധിക്കകം സിൻഡിക്കേററ് പരിഗണിക്കണമെന്നുള്ളതുൾപ്പെടെ അങ്ങനെയുള്ള അഫിലിയേഷൻ, അനുവദിക്കുന്നതിന് സിൻഡിക്കേററ് സ്വീകരിക്കേണ്ട നടപടിക്രമങ്ങളും സ്ററാററ്യൂട്ട് പ്രകാരം നിർണ്ണയിച്ചിരിക്കേണ്ടതാണ്:

എന്നാൽ, ഗസററിൽ വിജ്ഞാപനംവഴി, വിജ്ഞാപനത്തിൽ പ്രത്യേകം പറയേണ്ടുന്ന കാരണങ്ങളാൽ ചാൻസലർക്ക്, സിൻഡിക്കേററ് (1)-ാം ഉപവകുപ്പു പ്രകാരമുള്ള അപേക്ഷ പരിഗണിക്കേണ്ട കാലാവധി, ആ കാലാവധി കഴിഞ്ഞുപോയിട്ടുണ്ടെങ്കിലും അഥവാ ഇല്ലെങ്കിലും, അപ്രകാരം വിജ്ഞാപനത്തിൽ പറയാവുന്ന ഒരു വർഷത്തിൽ കവിയാത്ത അത്തരം കൂടുതൽ കാലത്തേക്ക് നീട്ടിക്കൊടുക്കാവുന്നതാണ്.''

4. റദ്ദാക്കലും ഒഴിവാക്കലും.—(1) 1982-ലെ സർവകലാശാല നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1982-ലെ 6) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽകൂടി പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതിചെയ്ത പ്രകാരമുള്ള 1974-ലെ കേരള സർവകലാശാല ആക്ററോ (1974-ലെ 17), അഥവാ, 1975-ലെ കോഴിക്കോട് സർവകലാശാല ആക്ററോ (1975-ലെ 5), പ്രകാരം ചെയ്ത എന്തെങ്കിലും കാര്യമോ എടുത്ത ഏതെങ്കിലും നടപടിയോ, ഈ ആക്ററുമൂലം ഭേദഗതി ചെയ്ത പ്രകാരമുള്ള 1974-ലെ കേരള സർവകലാശാല ആക്ററോ, അല്ലെങ്കിൽ, അതതു സംഗതി പോലെ, 1975-ലെ കോഴിക്കോട് സർവകലാശാല ആക്ററോ പ്രകാരം ചെയ്തിട്ടുള്ളതായോ എടുത്തിട്ടുള്ളതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

ഒരു കോളേജിന്റെ അഫിലിയേഷനുള്ളതോ അല്ലെങ്കിൽ കൂടുതൽ വിഷയങ്ങളിൽ അഫിലിയേഷനുള്ളതോ ആയ അപേക്ഷകൾ രജിസ്ട്രാർക്ക് അഭിസംബോധനചെയ്യേണ്ടതും, അത് കോഴ്സുകൾ ആരംഭിക്കുന്നതിന് ഉദ്ദേശിച്ചിട്ടുള്ള അദ്ധ്യയനവർഷത്തിന് തൊട്ടുമുൻപുള്ള ഒക്ടോബർ 31-ാം തീയതിക്കുമുമ്പ് അദ്ദേഹത്തിന് അയച്ചുകൊടുക്കേണ്ടതുമാണെന്ന് 1977-ലെ കേരള സർവകലാശാല ഫസ്റ്റ് സ്റ്റാറ്റ്യൂട്ട് 23-ാം അദ്ധ്യായം 1-ാം സ്റ്റാറ്റ്യൂട്ടിൽ വ്യവസ്ഥചെയ്യുന്നു. അഫിലിയേഷന് ആവശ്യപ്പെട്ടുകൊണ്ടുള്ള എല്ലാ അപേക്ഷകളും ഡിസംബർ മാസത്തിനുമുൻപായി സിൻഡിക്കേറ്റ് പരിഗണിക്കേണ്ടതാണെന്ന് പ്രസ്തുത അദ്ധ്യായം, 6-ാം സ്റ്റാറ്റ്യൂട്ട് (1)-ാം ഖണ്ഡത്തിൽ പറയുന്നു. 1977-ലെ കോഴിക്കോട് സർവകലാശാല ഫസ്റ്റ് സ്റ്റാറ്റ്യൂട്ട്, 1-ാം സ്റ്റാറ്റ്യൂട്ടിലും 21-ാം അദ്ധ്യായം 6-ാം സ്റ്റാറ്റ്യൂട്ട് (1)-ാം ഖണ്ഡത്തിലും ഇതുപോലുള്ള വ്യവസ്ഥകൾ അടങ്ങിയിരിക്കുന്നു.

2. 1982-83 അദ്ധ്യയന വർഷത്തിൽ കേരള സർവകലാശാലയുടെയും കോഴിക്കോട് സർവകലാശാലയുടെയും സിൻഡിക്കേറ്റുകൾ അവർക്ക് കിട്ടിയ അഫിലിയേഷനുവേണ്ടിയുള്ള അപേക്ഷകൾ പരിഗണിക്കുകയും 1981 ഡിസംബറിനുശേഷം അവരുടെ ശുപാർശകൾ, കേരള സർവകലാശാല ഫസ്റ്റ് സ്റ്റാറ്റ്യൂട്ടിലെ 23-ാം അദ്ധ്യായം 9-ാം സ്റ്റാറ്റ്യൂട്ടിലും കോഴിക്കോട് സർവകലാശാല ഫസ്റ്റ് സ്റ്റാറ്റ്യൂട്ടിലെ 21-ാം അദ്ധ്യായം 9 (ബി) സ്റ്റാറ്റ്യൂട്ടിലും, യഥാക്രമം പറയുംപ്രകാരം, സർക്കാരിന്റെ അഭിപ്രായം ആരായുന്നതിനുവേണ്ടി സർക്കാരിലേയ്ക്ക് അയയ്ക്കുകയും, കേരളസർവകലാശാലയുടെ കീഴിൽ 5 പുതിയ കോളേജുകളും 24 കോളേജുകളിൽ ഡിഗ്രി കോഴ്സുകളും 24 കോളേജുകളിൽ പോസ്റ്റുഗ്രാഡ്വേറ്റ് കോഴ്സുകളും, കോഴിക്കോട് സർവകലാശാലയുടെ കീഴിൽ ആറു പുതിയ കോളേജുകളും പത്തു കോളേജുകളിൽ ഡിഗ്രി കോഴ്സുകളും എട്ടു കോളേജുകളിൽ പോസ്റ്റുഗ്രാഡ്വേറ്റ് കോഴ്സുകളും ആരംഭിക്കുവാൻ സമ്മതിച്ചുകൊണ്ടുള്ള അഭിപ്രായം സർവകലാശാലകളെ സർക്കാർ അറിയിക്കുകയും ചെയ്തിരുന്നു. സർവകലാശാലകൾ ചില സംഗതികളിൽ താൽക്കാലിക അഫിലിയേഷൻ അനുവദിച്ചിട്ടുണ്ട്. മറ്റ് ചില സംഗതികളിൽ അഫിലിയേഷൻ തീർപ്പാകാതെയുമിരിക്കുന്നു.

3. ഇതിനിടയിൽ, 6098/1982-ബി, 6498/1982 ജെ. എന്നീ നമ്പർ ഒ. പി. കളിൽ 1982 ഒക്ടോബർ 14-ാം തീയതിയിലെ വിധിന്യായത്തിൽ കേരള ഹൈക്കോടതി, കേരള യൂണിവേഴ്സിറ്റി ഫസ്റ്റ് സ്റ്റാറ്റ്യൂട്ടിന്റെ 23-ാം അദ്ധ്യായത്തിലെ 6(1)-ാം സ്റ്റാറ്റ്യൂട്ടിലെ ''ഡിസംബർ'' എന്ന പരാമർശം മുൻവർഷത്തെ ഡിസംബറിനെക്കുറിച്ചുമാത്രമാണെന്നും, വ്യവസ്ഥകളുടെ വ്യാപ്തിയും സമയപരിധി നിശ്ചയിച്ചതിന്റെ പിന്നിലെ യുക്തിയും അതുമൂലം സംരക്ഷിക്കപ്പെടേണ്ട പൊതുതാല്പര്യവും കണക്കിലെടുക്കുമ്പോൾ പ്രസ്തുത സ്റ്റാറ്റ്യൂട്ട് 6(1)-ൽ നിശ്ചയിച്ചിരിക്കുന്ന ഡിസംബർ അവസാനമെന്ന സമയപരിധി, പ്രസ്തുത സ്റ്റാറ്റ്യൂട്ട് 23-ാം അദ്ധ്യായം 9-ാം സ്റ്റാറ്റ്യൂട്ടിൽ ഉദ്ദേശിച്ചിരിക്കുന്ന അഫിലിയേഷൻ നൽകലോ നിരസിക്കലോ സംബന്ധിക്കുന്ന അവസാന തീർപ്പ് കൽപ്പിക്കേണ്ട സമയപരിധിയാണ് എന്നതാണ് ചോദ്യം ചെയ്യാൻ പറ്റാത്ത നിഗമനമെന്നും 1982-83 വർഷത്തിൽ ആരംഭിക്കേണ്ടിയിരുന്ന പുതിയ കോളേജുകളുടെയും ട്രെയിനിംഗ് കോളേജുകളുടെയും അഫിലിയേഷനുവേണ്ടിയുള്ള എല്ലാ അപേക്ഷകളും നിഷ്ഫലമായി കണക്കാക്കേണ്ടതാണെന്നും ആ അപേക്ഷകളിന്മേൽ യാതൊരു അഫിലിയേഷനും നൽകാൻ പാടില്ലാത്തതാണെന്നും പ്രസ്താവിച്ചു.

4. മുകളിൽപറഞ്ഞ ജഡ്ജിമെന്റിന്റെ വെളിച്ചത്തിൽ, ഗവൺമെന്റിന്റെ അഭിപ്രായം അറിയിച്ചിട്ടുള്ള പുതിയ കോളേജുകൾക്കും, കോഴ്സുകൾക്കും അഫിലിയേഷൻ അനുവദിക്കുന്നതിൽ നിന്നും യൂണിവേഴ്സിറ്റികൾ തടയപ്പെട്ടു. അങ്ങനെ 1982–83 അദ്ധ്യയനവർഷത്തിൽ പുതിയ കോളേജുകളും, കോഴ്സുകളും ആരംഭിക്കാൻ സാധിക്കാതെയും, പുതിയ കോളേജുകളിലോ പുതിയ കോഴ്സുകളിലോ വിദ്യാർത്ഥികളെ പ്രവേശിപ്പിക്കാൻ കഴിയാതെയും വന്ന ഒരു അവസ്ഥ സംജാതമായി.

5. പുതിയ കോളേജുകളിലോ 1982–83 അദ്ധ്യയന വർഷത്തിൽ ആരംഭിക്കുന്നതിന് ഉദ്ദേശിച്ചിട്ടുള്ള വിവിധ കോഴ്സുകളിലോ പ്രവേശനത്തിനാഗ്രഹിക്കുന്ന വിദ്യാർത്ഥികളുടെ ബുദ്ധിമുട്ട് ഒഴിവാക്കണമെന്ന ഉദ്ദേശത്തോടുകൂടി, കോളേജുകളുടെ അഫിലിയേഷനും അഫിലിയേററു ചെയ്ത കോളേജുകളിലെ പുതിയ കോഴ്സുകൾക്കുവേണ്ടിയുള്ളതുമായ അപേക്ഷകൾ സിൻഡിക്കേററ് പരിഗണിക്കേണ്ട സമയം നീട്ടികൊടുക്കുന്നതിന് ചാൻസലറെ അധികാരപ്പെടുത്തുന്നതിനുവേണ്ടി, 1974–ലെ കേരള സർവകലാശാല ആക്റ്റ് 56–ാം വകുപ്പും, 1975–ലെ കാലിക്കററ് സർവകലാശാല ആക്റ്റ്, 56–ാം വകുപ്പും ഭേദഗതി ചെയ്യേണ്ടത് ആവശ്യമാണെന്നു കരുതി.

6. നിയമസഭ സമ്മേളനത്തിലല്ലാത്തതിനാലും ഈ കാര്യത്തിന് നിയമസഭയുടെ അടുത്ത സമ്മേളനംവരെ കാത്തിരിക്കാൻ സാധിക്കാത്തതിനാലും, 1982–ലെ സർവകലാശാല നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1982–ലെ 6), 1982 നവമ്പർ 17–ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തുകയുണ്ടായി. സംസ്ഥാന നിയമസഭയുടെ ഒരു ആക്റ്റുമൂലം ഈ ഓർഡിനൻസിനെ മാററുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബില്ല്.

## ധനകാര്യ മെമ്മോറാണ്ടം

ബില്ല് നിയമമാക്കപ്പെടുകയും നടപ്പിൽ വരുത്തുകയും ചെയ്താൽ, സംസ്ഥാനത്തെ സഞ്ചിതനിധിയിൽനിന്ന് യാതൊരു ചെലവും വരുന്നതല്ല.

## ഏൽപിച്ചുകൊടുക്കപ്പെട്ട നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടം

1974–ലെ കേരള സർവകലാശാല ആക്റ്റ് (1974–ലെ 17) 56–ാം വകുപ്പ് (2)–ാം ഉപവകുപ്പിനുപകരം ചേർക്കാൻ ഉദ്ദേശിക്കുന്ന ഈ ബില്ലിലെ 2–ാം ഖണ്ഡം (ബി) എന്ന ഉപഖണ്ഡം ഒരു കോളേജിന്റെ അഫിലിയേഷനോ അഥവാ ഒരു അഫിലിയേററുചെയ്ത കോളേജിൽ പുതിയ കോഴ്സുകളുടെ അഫിലിയേഷന്റേയോ നിബന്ധനകളും, വ്യവസ്ഥകളും അങ്ങനെയുള്ള അഫിലിയേഷനുള്ള അപേക്ഷ ഏത് കാലാവധിക്കകം സിൻഡിക്കേററ് പരിഗണിക്കണമെന്നുള്ളതുൾപ്പെടെ, അങ്ങനെയുള്ള അഫിലിയേഷൻ അനുവദിക്കുന്നതിന് സിൻഡിക്കേററ് സ്വീകരിക്കേണ്ട നടപടിക്രമങ്ങളും സ്ററാറ്റ്യൂട്ട് പ്രകാരം നിർണ്ണയിക്കുന്നതിന് സർവകലാശാലയെ അധികാരപ്പെടുത്താൻ ഉദ്ദേശിക്കുന്നു. പ്രസ്തുത ഉപവകുപ്പിന്റെ ക്ലിപ്ത നിബന്ധന, ഗസററ് വിജ്ഞാപനംമൂലവും, അതിൽ പ്രത്യേകം പറഞ്ഞിരിക്കേണ്ട കാരണങ്ങളാലും, അഫിലിയേഷനുവേണ്ടിയുള്ള അപേക്ഷ പരിഗണിക്കേണ്ട കാലാവധി

ആ കാലാവധി കഴിഞ്ഞാലും ഇല്ലെങ്കിലും, വിജ്ഞാപനത്തിൽ നിർദ്ദേശിക്കാവുന്നവിധത്തിൽ ഒരു വർഷത്തിൽ കവിയാത്ത കൂടുതൽ കാലത്തേക്ക് നീട്ടിക്കൊടുക്കുന്നതിന് ചാൻസലറെ അധികാരപ്പെടുത്താൻ ഉദ്ദേശിക്കുന്നു. ബില്ലിലെ 3-ാം ഖണ്ഡം, (ബി) എന്ന ഉപഖണ്ഡം, 1975-ലെ കോഴിക്കോട് സർവകലാശാല ആക്റ്റ് (1975-ലെ 6) 56-ാം വകുപ്പ് (2)-ാം ഉപവകുപ്പിന് പകരം ആ ആക്റ്റിലും ഇതുപോലുള്ള വ്യവസ്ഥകൾ ഉൾപ്പെടുത്തുന്നതിനുവേണ്ടി ചേർക്കുന്നതിന് ഉദ്ദേശിക്കുന്നു.

2. ഏത് കാര്യങ്ങളെ സംബന്ധിച്ചാണോ സ്റ്റാറ്റ്യൂട്ടുകൾ നിർണ്ണയിക്കപ്പെടാവുന്നതും അഥവാ വിജ്ഞാപനം പുറപ്പെടുവിക്കാവുന്നതും ആയ കാര്യങ്ങൾ നടപടിക്രമം സംബന്ധിച്ചുള്ളതോ ഭരണപരമായ സ്വഭാവത്തോടുകൂടിയതോ ആണ്. ഏല്പിച്ചുകൊടുക്കപ്പെട്ട നിയമനിർമ്മാണാധികാരം അങ്ങനെ സാധാരണ സ്വഭാവത്തിലുള്ളതാണ്.

റ്റി. എം. ജേക്കബ്,

കെ. ആർ. വസുന്ധര,
അഡീഷണൽ ഹെഡ് ട്രാൻസ്ലേറ്റർ.

(ശരിത്തർജ്ജമ)

Kerala Gazette No. 12 dated 22nd March 1983
PART II

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 2424/എൽ.എ. 4എ/83. തിരുവനന്തപുരം, 1983 ഫെബ്രുവരി, 25.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 89-ാം ചട്ടപ്രകാരം, 1983-ലെ കേരള തൂക്കങ്ങളും അളവുകളും (നടപ്പാക്കൽ) ഭേദഗതി ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

# 1983-ലെ കേരള തൂക്കങ്ങളും അളവുകളും (നടപ്പാക്കൽ) ഭേദഗതി ബിൽ

1958-ലെ കേരള തൂക്കങ്ങളും അളവുകളും (നടപ്പാക്കൽ) ആക്ട് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

## ഒരു
## ബിൽ

പീഠിക.—1958-ലെ കേരള തൂക്കങ്ങളും അളവുകളും (നടപ്പാക്കൽ) ആക്ട്, താഴെ കാണുന്ന ആവശ്യത്തിനായി വീണ്ടും ഭേദഗതി ചെയ്യേണ്ടത് യുക്തമായിരിക്കയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയുംപ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേര്.—ഈ ആക്റ്റിന്, 1983-ലെ കേരള തൂക്കങ്ങളും അളവുകളും (നടപ്പാക്കൽ) ഭേദഗതി ആക്റ്റ് എന്നു പേർ പറയാം.

2. 40 എ വകുപ്പ് വിട്ടുകളയൽ.—1958-ലെ കേരള തൂക്കങ്ങളും അളവുകളും (നടപ്പാക്കൽ) ആക്ടിലെ (1958-ലെ 45), 40എ വകുപ്പ് വിട്ടുകളയേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

1958-ലെ കേരള തൂക്കങ്ങളും അളവുകളും (നടപ്പാക്കൽ) ആക്ട്, (1958-ലെ 45) 40എ വകുപ്പ്, ഏതെങ്കിലും വിഭാഗം വ്യക്തികൾ, ഏതെങ്കിലും സാധനങ്ങൾ, ഏതെങ്കിലും വ്യാപാരം അല്ലെങ്കിൽ വ്യാപാരങ്ങളുടെ വിഭാഗം അല്ലെങ്കിൽ തൂക്കങ്ങളുടെ ഏതെങ്കിലും വിഭാഗം, വിജ്ഞാപനത്തിൽ പ്രത്യേകം പറയുന്ന വ്യാപാരത്തിനോ വ്യാപാരങ്ങൾക്കോ അല്ലാതെ മറ്റെന്തെങ്കിലും ആവശ്യത്തിന് ഉപയോഗിച്ചതോ ഉപയോഗിക്കുന്നതിന് ഉദ്ദേശിച്ചതോ ആയ അളവുകൾ അല്ലെങ്കിൽ തൂക്കുന്നതിനോ അളക്കുന്നതിനോ ഉള്ള ഉപകരണങ്ങൾ എന്നിവയെ പൊതു താല്പര്യത്തിന് അങ്ങനെ ചെയ്യേണ്ടത് ആവശ്യമാണെന്ന് സർക്കാരിന് ബോദ്ധ്യപ്പെട്ടാൽ, ഏർപ്പെടുത്തുന്നതിന് അനുയോജ്യമെന്നു കരുതുന്ന വ്യവസ്ഥകൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി ഗസറ്റു വിജ്ഞാപനംമൂലം ആക്റ്റിന്റെ എല്ലാ വ്യവസ്ഥകളിൽ നിന്നുമോ ഏതെങ്കിലും വ്യവസ്ഥയിൽ നിന്നോ ഒഴിവാക്കാവുന്നതാണെന്ന് വ്യവസ്ഥ ചെയ്യുന്നു. 1960-ലെ കേരള തൂക്കങ്ങളും അളവുകളും (നടപ്പാക്കൽ) ഭേദഗതി ആക്ടുമൂലം, തൂക്കുന്നതിനും അളക്കുന്നതിനുമുള്ള ചില ഉപകരണങ്ങളുടെ തുടർന്നുള്ള ഉപയോഗം, പൊതു താല്പര്യത്തിനുവേണ്ടി അനുവദിക്കുന്നതിന്, സർക്കാരിനെ അധികാരപ്പെടുത്തുക എന്ന ആവശ്യത്തിനായിട്ടാണ് 1958-ലെ കേരള തൂക്കങ്ങളും അളവുകളും (നടപ്പാക്കൽ) ആക്ടിൽ 40എ വകുപ്പ് കൂട്ടിച്ചേർത്തത്. എന്നാൽ, 1956-ലെ സ്റ്റാൻഡേർഡ്സ് ഓഫ് വെയിറ്റ്സ് ആന്റ് മെഷേർസ് ആക്ടിൽ (1956-ലെ 89-ാം കേന്ദ്ര ആക്ട്), നിർദ്ദേശിച്ചിട്ടുള്ള സ്റ്റാൻഡേർഡ് യൂണിറ്റുകൾ

അല്ലാത്ത മററു തൂക്കങ്ങളുടേയും അളവുകളുടേയും എല്ലാ യൂണിററുകളുടേയും ഉപയോഗം പ്രസ്തുത കേന്ദ്ര ആക്ടിൻ കീഴിൽ ഇതുവരെയായി പ്രസിദ്ധം ചെയ്തിട്ടുള്ള വിവിധ വിജ്ഞാപനങ്ങൾമൂലം നിരോധിച്ചിട്ടുണ്ട്. മാത്രവുമല്ല, 1976-ലെ സ്റ്റാൻഡാർഡ്സ് ഓഫ് വെയിററ്സ് ആൻഡ് മെഷേർസ് ആക്ട് (1976-ലെ 60-ാം കേന്ദ്ര ആക്ട്) പ്രകാരം 1956-ലെ സ്റ്റാൻഡാർഡ്സ് ഓഫ് വെയിററ്സ് ആൻഡ് മെഷേർസ് ആക്ട് (1956-ലെ 89-ാം കേന്ദ്ര ആക്ട്) റദ്ദാക്കുകയും, ഒന്നാമതായി പറഞ്ഞ ആക്ടിൽ നിർദ്ദേശിച്ചിട്ടുള്ളതല്ലാത്ത മറെറാരു തൂക്കങ്ങളുടേയും അളവുകളുടേയും യൂണിററുകൾ തുടരുന്നത് നിരോധിക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ സംസ്ഥാന ആക്ട്, 40-ാം വകുപ്പിലെ വ്യവസ്ഥകൾകൊണ്ട് യാതൊന്നും തന്നെ നേടാനില്ല. തൻമൂലം ആ വകുപ്പ് വിട്ടുകളയാൻ ഉദ്ദേശിക്കുന്നു. ഈ ആവശ്യം ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ടം

ഈ ബിൽ നിയമമാക്കുകയും നടപ്പിൽ വരുത്തുകയും ചെയ്താൽ സംസ്ഥാന സഞ്ചിത നിധിയിൽ നിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

പി. ജെ. ജോസഫ്

(ശരിതർജ്ജമ)

കെ. കെ. രവീന്ദ്രൻ പിള്ള,
അണ്ടർ സെക്രട്ടറി.

Kerala Gazette No. 12 dated 22nd March 1983.

**PART II**

## കേരള നിയമസഭാ സെക്രട്ടേറിയറ്റ്

### വിജ്ഞാപനം

നമ്പർ 2493/എൽ.എ4/83. തിരുവനന്തപുരം, 1983 മാർച്ച് 3.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ കേരള ഭൂനികുതി (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും, ധനകാര്യമെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോ. ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 26

# 1983-ലെ കേരള ഭൂനികുതി (ഭേദഗതി) ബിൽ

## 1961-ലെ കേരള ഭൂനികുതി ആക്റ്റ് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള ഒരു ബിൽ

പീഠിക.—1961-ലെ കേരള ഭൂനികുതി ആക്റ്റ് താഴെ കാണുന്ന ആവശ്യങ്ങൾക്കുവേണ്ടി വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേര്.—ഈ ആക്റ്റിന് 1983-ലെ കേരള ഭൂനികുതി (ഭേദഗതി) ആക്റ്റ്, എന്നു പേർ പറയാം.

2. 6-ാം വകുപ്പിന്റെ ഭേദഗതി.—1961-ലെ കേരള ഭൂനികുതി ആക്റ്റ് (1961-ലെ 13) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക), 6-ാം വകുപ്പിലെ (3), (4), (5) എന്നീ ഉപവകുപ്പുകൾ വിട്ടുകളയേണ്ടതാണ്.

3. 7-ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ്, 7-ാം വകുപ്പ്, (6)-ാം ഉപവകുപ്പിനു പകരം താഴെ പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

''(6) ഗവൺമെന്റ്, കഴിയുന്നത്ര വേഗത്തിൽ, എങ്ങിനെയായാലും 1985 ഡിസംബർ 31-ാം തീയതിക്കു മുൻപ്, സർവ്വെ ചെയ്തിട്ടില്ലാത്ത ഭൂമികളുടെ സർവ്വെ നടത്തിക്കേണ്ടതും, അതിൻമേൽ, നിർണ്ണയിക്കപ്പെട്ടിട്ടുള്ള അധികാരസ്ഥൻ അത്തരം ഭൂമിയെ സംബന്ധിച്ച് നൽകേണ്ടുന്ന അടിസ്ഥാന നികുതിയുടെ ഒരു മുറപ്രകാരമുള്ള അസസ്മെന്റ് നടത്തേണ്ടതുമാണ്. 6, 6എ എന്നീ വകുപ്പുകളിലെ വ്യവസ്ഥകൾ അത്തരം മുറപ്രകാരമുള്ള അസസ്മെന്റിന് ബാധകമാക്കേണ്ടതാണ്. അത്തരം മുറപ്രകാരമുള്ള അസസ്മെന്റ് നടത്തിയതിനുശേഷം, (2)-ാം ഉപവകുപ്പോ (3)-ാം ഉപവകുപ്പോ പ്രകാരം താൽക്കാലികമായി നടത്തിയ അസസ്മെന്റിലേക്കു വേണ്ടി നൽകിയ ഏതു തുകയും അതതു സംഗതിപോലെ, മുറപ്രകാരമുള്ള അസസ്മെന്റിലേക്കായി നൽകിയതായി കരുതേണ്ടതും, അത്തരം താൽക്കാലിക അസസ്മെന്റിലേക്കു നൽകിയ തുക മുറപ്രകാരമുള്ള അസസ്മെന്റു പ്രകാരം നൽകേണ്ടുന്ന തുകയെക്കാൾ അധികമായാൽ അധികമുള്ളത് അതിന് അർഹതയുള്ള വ്യക്തിക്ക് തിരിച്ചു നൽകേണ്ടതുമാണ്.''

4. 9-ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ്, 9-ാം വകുപ്പ്, (1)-ാം ഉപവകുപ്പിൽ ''6-ാം വകുപ്പ്, (2)-ാം ഉപവകുപ്പുപ്രകാരമുള്ള അഥവാ'' എന്ന വാക്കുകളും ബ്രാക്കറ്റുകളും അക്കങ്ങളും വിട്ടുകളയേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

1972-ലെ കേരള ഭൂനികുതി (ഭേദഗതി) ആക്റ്റ്, (1972-ലെ 9), പ്രകാരം അടിസ്ഥാന നികുതി അസസ് ചെയ്യുന്നതിന് വ്യവസ്ഥ ചെയ്യുന്ന 6എ എന്ന ഒരു പുതിയ വകുപ്പ് 1961-ലെ കേരള ഭൂനികുതി ആക്റ്റിൽ കൂട്ടിച്ചേർത്തു. ഈ ആക്റ്റിലെ 6എ വകുപ്പിൽ അടങ്ങിയിരിക്കുന്ന വ്യവസ്ഥകളുടെ വെളിച്ചത്തിൽ ഈ ആക്റ്റ്, 6-ാം വകുപ്പിലെ (3), (4), (5) എന്നീ ഉപവകുപ്പുകൾ നിലനിർത്തേണ്ട ആവശ്യമില്ലെന്നു കരുതുന്നു. അതിനാൽ ആ ഉപവകുപ്പുകൾ വിട്ടുകളയാൻ ഉദ്ദേശിക്കുന്നു.

2. 1961-ലെ കേരള ഭൂനികുതി ആക്റ്റ്, 7-ാം വകുപ്പ്, (6)-ാം ഉപവകുപ്പുപ്രകാരം സർവ്വെ നടത്തിയിട്ടില്ലാത്ത സ്ഥലങ്ങളുടെ സർവ്വെ 1975 ഡിസംബർ 31-ാം തീയതിക്കു മുൻപ് ഗവൺമെന്റ് നടത്തിക്കേണ്ടതായിരുന്നു. എന്നിരുന്നാലും, സർവ്വെ ആ തീയതിക്കുമുമ്പ് പൂർത്തിയാക്കാൻ കഴിഞ്ഞിട്ടില്ല. സംസ്ഥാനത്തെ സർവ്വെ നടത്തിയിട്ടില്ലാത്ത സ്ഥലങ്ങളുടെ സർവ്വെ 1985 അവസാനത്തോടെ മാത്രമേ പൂർത്തിയാക്കാൻ കഴിയുകയുള്ളുവെന്ന് കരുതുന്നു. അതിനാൽ, സർവ്വെ നടത്തിയിട്ടില്ലാത്ത സ്ഥലങ്ങളുടെ സർവ്വെ പൂർത്തിയാക്കുന്നതിനുള്ള കാലാവധി 1985 ഡിസംബർ 31-വരെ ദീർഘിപ്പിക്കുന്നതിന് ഉദ്ദേശിക്കുന്നു.

3. മേൽപ്പറഞ്ഞ ലക്ഷ്യം നിറവേറ്റുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

ഈ ബിൽ, നിയമമാക്കുകയും, പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽ നിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

പി. ജെ. ജോസഫ്

ശരി തർജ്ജമ

(ഒപ്പ്.)

കെ. കെ. രവീന്ദ്രൻ പിള്ള,

അണ്ടർ സെക്രട്ടറി (ലാ).

Kerala Gazette No. 12 dated 22nd March 1983
**PART II**

## കേരള നിയമസഭാ സെക്രട്ടേറിയററ്

### വിജ്ഞാപനം

നമ്പർ 2649/എൽനു4/83. തിരുവനന്തപുരം, 1983 മാർച്ച് 7.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ വിദ്യുച്ഛക്തി (വിതരണ) കേരള ഭേദഗതി ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

# 1983-ലെ വിദ്യുച്ഛക്തി (വിതരണ) കേരള ഭേദഗതി ബിൽ

1948-ലെ വിദ്യുച്ഛക്തി (വിതരണ) ആക്റ്റ് കേരളത്തെ സംബന്ധിച്ചിടത്തോളം, ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—താഴെ പറയുന്ന ആവശ്യത്തിനുവേണ്ടി 1948-ലെ വിദ്യുച്ഛക്തി (വിതരണ) ആക്റ്റ്, കേരളത്തെ സംബന്ധിച്ചിടത്തോളം, ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും, വ്യാപ്തിയും പ്രാരംഭവും.—ഈ ആക്റ്റിന് 1983-ലെ വിദ്യുച്ഛക്തി (വിതരണ) കേരള ഭേദഗതി ആക്റ്റ്, എന്നു പേർ പറയാം.

(2) ഇതിന് കേരള സംസ്ഥാനം മുഴുവൻ വ്യാപ്തിയുണ്ടായിരിക്കുന്നതാണ്.

(3) ഇത് 1983 ഫെബ്രുവരി 21-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 49-ാം വകുപ്പിന്റെ ഭേദഗതി.—1948-ലെ വിദ്യുച്ഛക്തി (വിതരണ) ആക്റ്റ്, (1948-ലെ 54-ാം കേന്ദ്ര ആക്റ്റ്) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക), 49-ാം വകുപ്പ് (4)-ാം ഉപവകുപ്പിനുശേഷം, താഴെ പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

"(5) 1983-ലെ വിദ്യുച്ഛക്തി (വിതരണ) കേരള ഭേദഗതി ആക്റ്റിന്റെ പ്രാരംഭത്തിനു മുൻപ്, ബോർഡ് വിദ്യുച്ഛക്തി വിതരണം നടത്തുന്നതിന് വേണ്ടി വ്യവസ്ഥ ചെയ്യുന്ന ഒരു കരാറിലെ, അല്ലെങ്കിൽ മറ്റേതെങ്കിലും സംവിധാനത്തിലെ കക്ഷി, അത്തരം കരാറിന്റെ പ്രമാണത്തിലോ, അല്ലെങ്കിൽ മറ്റു സംവിധാനത്തിലോ, അല്ലെങ്കിൽ, അപ്രകാരം പ്രാരംഭത്തിനു മുൻപ് പ്രാബല്യത്തിലിരുന്ന ഈ ആക്റ്റ് ഉൾപ്പെടെ ഏതു നിയമത്തിലോ, എന്തുതന്നെ അടങ്ങിയിരുന്നാലും, അത്തരത്തിലുള്ള പ്രാരംഭത്തിനുശേഷം വിതരണം ചെയ്ത വിദ്യുച്ഛക്തി സംബന്ധിച്ച്, (1)-ാം ഉപവകുപ്പുപ്രകാരം പ്രസിദ്ധീകൃതമായി ഉണ്ടാക്കിയതോ കാലാകാലങ്ങളിൽ മാറ്റം വരുത്തിയതോ ആയ താരിപ്പുപ്രകാരം കണക്കാക്കിയതും, അത്തരം കക്ഷി ഉൾപ്പെടുന്ന വിഭാഗത്തിനു ബാധകമായതുമായ അത്തരം വില (ഏതുപേരിൽ പറഞ്ഞാലും) നൽകേണ്ടതാണ്."

3. റദ്ദാക്കലും ഒഴിവാക്കലും.—(1) 1983-ലെ വിദ്യുച്ഛക്തി (വിതരണ) കേരള ഭേദഗതി ഓർഡിനൻസ്, (1983-ലെ 6), ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽത്തന്നെയും, പ്രസ്തുത ഓർഡിനൻസു പ്രകാരം ഭേദഗതി ചെയ്ത പ്രകാരമുള്ള പ്രധാന ആക്റ്റു പ്രകാരം ചെയ്ത ഏതു സംഗതിയും, എടുത്ത ഏതു നടപടിയും ഈ ആക്റ്റു പ്രകാരം ഭേദഗതി ചെയ്ത പ്രകാരമുള്ള പ്രധാന ആക്റ്റു പ്രകാരം ചെയ്തതായോ, എടുത്തതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

കേരള സംസ്ഥാന വിദ്യുച്ഛക്തി ബോർഡുമായി കരാറിൽ ഏർപ്പെട്ടിട്ടുള്ള 25 എക്സ്ട്രാ ഹൈ ടെൻഷൻ വ്യാവസായിക ഉപഭോക്താക്കളിൽ, ഇൻഡ്യൻ അലൂമിനിയം കമ്പനിയെ കരാറിന്റെ കാലാവധിക്കാലത്തുതന്നെ താരിപ്പ് ഡിവിഷനിൽനിന്നും ഒഴിവാക്കിട്ടുണ്ട്. ഈ കമ്പനി ഏകദേശം 360 മില്യൺ യൂണിററ് വിദ്യുച്ഛക്തി ഓരോ വർഷവും ഉപയോഗിക്കുകയും യൂണിററിന് 8.36 പൈസ നിരക്കിൽ മാത്രം വില നല്കുകയും ചെയ്തു വരികയാണ്. കമ്പനിയുമായുള്ള കരാറിന് 31-8-1985 വരെ നിയമസാധുതയുണ്ട്. എക്സ്ട്രാ ഹൈ ടെൻഷൻ ഉപഭോക്താക്കൾക്കു വേണ്ടിയുള്ള താരിപ്പ് നിരക്ക് 1-9-1982 മുതൽ യൂണിററിന് മൊത്തത്തിൽ 24.6 പൈസയായി കേരള സംസ്ഥാന വിദ്യുച്ഛക്തി ബോർഡ് പുതുക്കുകയുണ്ടായി. താരിപ്പിൽ, ഇൻഡ്യൻ അലൂമിനിയം കമ്പനിയെ സംബന്ധിച്ച ഒരു പൈസയുടെ വ്യത്യാസം എന്നു പറയുമ്പോൾ, വിദ്യുച്ഛക്തി ബോർഡിന് 36 ലക്ഷത്തോളം രൂപയും ഗവൺമെൻറിന് വിദ്യുച്ഛക്തി ഡ്യൂട്ടിയിനത്തിൽ 10.8 ലക്ഷം രൂപയും നഷ്ടം വരുന്നുവെന്നർത്ഥം. പുതുക്കലിനുശേഷം നിരക്കിലുള്ള വ്യത്യാസം യൂണിററിന് ഏകദേശം 16 പൈസയാകുന്നതും അതനുസരിച്ച്, പുതുക്കുന്നതിനു മുൻപുള്ള നിരക്കിൽ ബോർഡ് തുടർന്നും ചാർജ്ജു ചെയ്താൽ വിദ്യുച്ഛക്തി ബോർഡിന്റെ വാർഷിക നഷ്ടം 575 ലക്ഷം രൂപയും, ഗവൺമെൻറിന്റെ നഷ്ടം 172.8 ലക്ഷം രൂപയും ആയിത്തീരുന്നതാണ്. ആകയാൽ, കരാറിലെ നിബന്ധനകളെ അതിജീവിച്ചു എല്ലാ എക്സ്ട്രാ ഹൈ ടെൻഷൻ ഉപഭോക്താക്കൾക്കും ഏകീകൃത താരിപ്പ് നിരക്ക് ചുമത്തേണ്ടത് ആവശ്യമാണെന്നു കരുതി. ഈ ആവശ്യത്തിലേക്കായി 1948-ലെ വിദ്യുച്ഛക്തി (വിതരണ) ആക്റ്റിലെ 49-ാം വകുപ്പ്, അനുയോജ്യമായ വിധത്തിൽ ഭേദഗതി ചെയ്യേണ്ടിവന്നു.

2. കേരള നിയമസഭ സമ്മേളനത്തിൽ അല്ലാതിരുന്നതിനാലും, ഈ സംഗതിയിൽ അടിയന്തിരമായി നടപടി സ്വീകരിക്കേണ്ടത് ആവശ്യമാണെന്നു തോന്നിയതിനാലും, മേൽപറഞ്ഞ ലക്ഷ്യം നേടുന്നതിനുവേണ്ടി ഗവർണ്ണർ 1983-ലെ വിദ്യുച്ഛക്തി (വിതരണ) കേരള ഭേദഗതി ഓർഡിനൻസ് 1983 ഫെബ്രുവരി 21-ാം തീയതി വിളംബരപ്പെടുത്തുകയുണ്ടായി. ഈ ഓർഡിനൻസ്, നിയമസഭയുടെ ഒരു ആക്റ്റുമൂലം മാററുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ടം

ഈ ബിൽ നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ, സംസ്ഥാനസഞ്ചിതനിധിയിൽ നിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

ആർ. ബാലകൃഷ്ണപിള്ള

(ശരിതർജമ)

കെ. കെ. രവീന്ദ്രൻ പിള്ള
അണ്ടർസെക്രട്ടറി (ലാ).

Government of Kerala
1983



Reg. No. KL/TV(N)/12

# KERALA GAZETTE

## EXTRAORDINARY

PUBLISHED BY AUTHORITY

**Vol. XXVIII]** **Trivandrum, Tuesday, 22nd March 1983 / 1st Chaithra 1905 (Saka)** **[No. 345**

## KERALA DEVASWOM REFORMS COMMISSION

K. P. SANKARAN NAIR
*Commission of Inquiry*

Telephone No. 65826 (Res.)

A-1-Jawaharnagar
Trivandrum-3
Pin 695 003
*Date:* 5-3-1983.

Dear Sir/Madam,

Government have been considering the question of introducing and implementing a uniform statute for the proper administration of all Hindu Religious Institutions and Endowments in Kerala. As a step towards this, Government have in their G. O. (MS) No. 56/83/RD dated 18th January 1983, appointed me as One-Man Commission to submit a report on the legislative framework suited to present day situation for temple administration in all the three regions viz. Travancore, Cochin and Malabar. The terms of reference include the following items also:

(a) Suggest the pattern of administration to be evolved for the effective administration of the temples, without phenomenal increase of their financial commitment.

(b) The modus of control to be exercised by the Government.

(c) Suggest ways and means for augmenting the finances so as to meet the increasing liabilities.

The appended Questionnaire is issued to elicit the opinion of Hindu organisations, devotees and all other persons interested in this enquiry. I request you to forward your replies to the Questionnaire and other factual proposals, if any, so as to reach me either in person or by registered post not later than 30th April 1983.

On receipt of replies, I propose to visit the District headquarters and important temples with a view to take evidence from persons who are keenly interested in the welfare and better administration of our religious institutions. In view of the practical difficulties to meet persons individually, I request you to treat this as an invitation to come forward and intimate me your willingness to give evidence in this matter. I may assure you that I shall endeavour to prepare and submit to Government recommendations acceptable to the Hindu community and conducive to the proper administration of the Hindu religious institutions. I hope, you will extend your esteemed co-operation to fulfill my onerous task within the stipulated time.

Yours faithfully,

K. P. SANKARAN NAIR,
*Commission of Inquiry.*

PRINTED AND PUBLISHED BY THE S. G. P. AT THE GOVERNMENT PRESS, TRIVANDRUM, 1983.

33/1204/V.

# കേരള ദേവസ്വം ഭരണപരിഷ്കാര കമ്മീഷൻ

കെ. പി. ശങ്കരൻ നായർ,
അന്വേഷണ കമ്മീഷൻ,
ഫോൺ : 65826.

എം-1-ജവഹർ നഗർ,
തിരുവനന്തപുരം-3,

1983 മാർച്ച് 5.

മാന്യരെ,

കേരള സംസ്ഥാനത്തെ ഹിന്ദുമത സ്ഥാപനങ്ങളുടെ കാലോചിതമായ ഭരണത്തിന് ഒരു ഏകീകൃത നിയമം ഉണ്ടാക്കുന്നതിനെപ്പറ്റി ഗവൺമെന്റ് പരിഗണിച്ചു വരികയായിരുന്നു. ഇതേപ്പറ്റി പഠിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിന് എന്നെ ഏകാംഗ കമ്മീഷനായി നിയമിച്ചുകൊണ്ട് 1983 ജനുവരി 18-ാം തീയതി ജി. ഒ. (എം. എസ്.) 56/83/ആർ. ഡി. നമ്പരായി ഗവൺമെന്റ് ഉത്തരവു പുറപ്പെടുവിച്ചിരിക്കുന്നു. തിരുവിതാംകൂർ, കൊച്ചി, മലബാർ പ്രദേശങ്ങളിലുള്ള ഹിന്ദുമതസ്ഥാപനങ്ങളുടെ ഭരണത്തിന് ഉണ്ടാക്കേണ്ട ഏകീകൃത നിയമത്തിന്റെ രൂപം എന്തായിരിക്കണമെന്ന് റിപ്പോർട്ടു ചെയ്യുന്നതോടൊപ്പം താഴെപ്പറയുന്ന വിഷയങ്ങളും കമ്മീഷന്റെ അന്വേഷണ പരിധിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

(എ) ദേവസ്വങ്ങളുടെ മെച്ചപ്പെട്ട ഭരണത്തിന്, പ്രകടമായ അധികച്ചെലവ് കൂടാതെ, നടപ്പാക്കാവുന്ന ഭരണ സംവിധാനം.

(ബി) ദേവസ്വം ഭരണത്തിൽ ഗവൺമെന്റിന് ഉണ്ടായിരിക്കേണ്ട നിയന്ത്രണത്തിന്റെ സ്വഭാവം.

(സി) വർദ്ധിച്ചു വരുന്ന ബാദ്ധ്യതകൾ നിറവേറ്റുന്നതിന് ആവശ്യമായ ധനാഗമ മാർഗ്ഗങ്ങൾ.

ഈ വിഷയങ്ങളിൽ ഹൈന്ദവ സംഘടനകൾക്കും, ആരാധകർക്കും, മറ്റ് തല്പരകക്ഷികൾക്കും ഉള്ള അഭിപ്രായം അറിയുന്നതിന് വേണ്ടിയാണ് അനുബന്ധമായി ചേർത്തിരിക്കുന്ന പ്രശ്നാവലി പുറപ്പെടുവിച്ചിരിക്കുന്നത്—തല്പരകക്ഷികൾ പ്രശ്നാവലിക്കുള്ള ഉത്തരങ്ങളും, അവർക്ക് കൂടുതലായി നൽകാനുള്ള വസ്തുനിഷ്ഠമായ നിർദ്ദേശങ്ങളും, 1983 ഏപ്രിൽ 30-ാം തീയതിയ്ക്ക് മുൻപായി എനിക്ക് കിട്ടത്തക്കവണ്ണം; നേരിട്ടോ തപാൽ മാർഗ്ഗമോ അയച്ചു തരണമെന്ന് താല്പര്യപ്പെടുന്നു.

പ്രശ്നാവലിയുടെ മറുപടികൾ കിട്ടിയ ശേഷം കേരളത്തിലെ ജില്ലാ ആസ്ഥാനങ്ങളും പ്രധാനക്ഷേത്രങ്ങളും സന്ദർശിച്ച്, ഹിന്ദുമതസ്ഥാപനങ്ങളുടെ സൽഭരണത്തിൽ താത്പര്യമുള്ള വ്യക്തികളിൽനിന്നും തെളിവ് ശേഖരിക്കുന്നതിനും കമ്മീഷൻ ആഗ്രഹിക്കുന്നു. പ്രത്യേകം പ്രത്യേകം ക്ഷണക്കത്ത് അയയ്ക്കാനുള്ള പ്രായോഗിക ബുദ്ധിമുട്ടുകൾ മനസ്സിലാക്കി, ഇതൊരു ക്ഷണക്കത്തായി കരുതി തെളിവ് നൽകാനുള്ള താങ്കളുടെ സന്നദ്ധത എന്നെ മുൻകൂട്ടി അറിയിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. ഹൈന്ദവജനതയ്ക്ക് സ്വീകാര്യവും പ്രായോഗികവുമായ ശുപാർശകൾ തയ്യാറാക്കി യഥാകാലം ഗവൺമെന്റിന് സമർപ്പിക്കുന്നതിനും, തദ്വാരാ ഹിന്ദുമതസ്ഥാപനങ്ങളുടെ ചൈതന്യവത്തായ ഭരണം ഉറപ്പുവരുത്തുന്നതിനും ഞാൻ പ്രതിജ്ഞാബദ്ധമായി പ്രവർത്തിക്കുന്നതാണ്. എന്റെ കടമകൾ നിറവേറ്റുന്നതിന് താങ്കളുടെ വിലപ്പെട്ട സഹകരണം ലഭിക്കുമെന്ന് ഞാൻ പ്രത്യാശിക്കുന്നു.

വിധേയൻ,

കെ. പി. ശങ്കരൻ നായർ,
അന്വേഷണ കമ്മീഷൻ.

ശ്രീ/ശ്രീമതി.................................
.....................................................
.....................................................

# KERALA DEVASWOM REFORMS COMMISSION

## QUESTIONNAIRE

*Note*: Please furnish replies to the questions in the space provided against each question. In case, the space is insufficient, additional sheets may be used, indicating the question number.

1. Do you think it is advisable and feasible to have a common legislation to ensure an integrated system of administration of the Hindu religions institutions and Endowments in the whole of Kerala State ? What shall be the broad features of such an enactment ?

   കേരളം ഒട്ടാകെയുള്ള ഹിന്ദുമത സ്ഥാപനങ്ങൾക്ക് ഏകീകൃത ഭരണസംവിധാനം ഉണ്ടായിരിക്കത്തക്ക വിധം ഒരു നിയമം നിർമ്മിക്കേണ്ടത് ആശാസ്യവും പ്രായോഗികവും അല്ലേ ? മറുപടിക്കുള്ള കാരണങ്ങൾകൂടി കാണിക്കുക. ഏകീകൃത നിയമത്തിന്റെ ഏകദേശരൂപം എന്തായിരിക്കണം ?

2. What is your opinion about the present administration of the Travancore and Cochin Devaswom Boards ?

   തിരുവിതാംകൂറിലെയും കൊച്ചിയിലെയും ദേവസ്വംബോർഡുകളുടെ ഇപ്പോഴത്തെ ഭരണരീതിയെപ്പറ്റി താങ്കളുടെ അഭിപ്രായം എന്താണ് ?

3. What is your opinion about the existing forum for constituting the Travancore and Cochin Devaswom Boards ?

   തിരുവിതാംകൂർ, കൊച്ചി ദേവസ്വംബോർഡുകളുടെ രൂപീകരണത്തിന് നിലവിലുള്ള നിയമസംവിധാനത്തെപ്പറ്റി താങ്കളുടെ അഭിപ്രായം എന്താണ് ?

4. What is your opinion about the present administrative set-up of Sree Padmanabha Swamy Temple at Trivandrum ? If any change is necessary, please indicate the desirable changes ?

   തിരുവനന്തപുരം ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ ഭരണത്തിന് നിലവിലുള്ള സംവിധാനത്തെപ്പറ്റി എന്താണ് അഭിപ്രായം ? മാറ്റം ആവശ്യമുണ്ടെന്ന് കരുതുന്നെങ്കിൽ ആശാസ്യമായ മാറ്റങ്ങൾ എന്തായിരിക്കണം ?

GPT. 33/1204/83/V.

5. Do, you think that the present administrative set-up of Sree Koodalmanickam Temple qt Irinjalakuda shall be changed ? If so ; what shall be the changes ?

ഇരിങ്ങാലക്കുട ശ്രീ കൂടൽമാണിക്യം ക്ഷേത്രത്തിന്റെ ഇപ്പോഴത്തെ ഭരണസംവിധാനം മാറ്റേണ്ടതുണ്ടോ ? ഉണ്ടെങ്കിൽ ഏത് രീതിയിൽ മാറ്റണം ?

6. Do you think that the present administrative set-up of Sree Krishnaswamy Temple at Guruvayoor shall be changed ? If so ; what shall be the changes ?

ഗുരുവായൂർ ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിന്റെ നിലവിലുള്ള ഭരണസംവിധാനം മാറ്റേണ്ടതുണ്ടോ? ഉണ്ടെങ്കിൽ, ഏത് രീതിയിൽ മാറ്റണം ?

7. What is your opinion about the various systems of administration of Hindu religious institutions prevailing in the Malabar region ? What is your opinion about the functioning of the "Area Committees" there ?

മലബാർ പ്രദേശത്തെ ഹിന്ദുമതസ്ഥാപനങ്ങളുടെ ഭരണത്തിന് പ്രാബല്യത്തിലിരിക്കുന്ന വിവിധ സംവിധാനങ്ങളെപ്പറ്റി താങ്കളുടെ അഭിപ്രായം എന്താണ് ? അവിടെയുള്ള "പ്രാദേശിക കമ്മററി"കളുടെ പ്രവർത്തനത്തെപ്പറ്റിയുള്ള അഭിപ്രായം എന്താണ് ?

8. Do you think that it is necessary and advisable to have a common administrative body for exercising control overall the Hindu religious institutions in Kerala ? If so please indicate:—

(a) How such a body is to be constituted ? suggest its strength, term etc.

(b) What should be its powers and duties ?

(c) What should be the nature of control to be exercised by Government, over that body ?

സംസ്ഥാനത്തെ എല്ലാ ഹിന്ദുമതസ്ഥാപനങ്ങളുടെയും ഭരണം നടത്തുന്നതിന് ഒരു "പൊതുഭരണസമിതി" ഉണ്ടായിരിക്കേണ്ടത്

ആശാസ്യവും ആവശ്യവും അല്ലേ ? അങ്ങനെയാണെങ്കിൽ :—

(എ) ആ സമിതി എങ്ങനെ രൂപീകരിക്കണം ? അതിന്റെ ഘടന ; കാലാവധി തുടങ്ങിയ കാര്യങ്ങൾ നിർദ്ദേശിക്കുക.

(ബി) ആ സമിതിയുടെ അധികാരങ്ങളും കടമകളും എന്തായിരിക്കണം ?

(സി) അതിന്റെ മേൽ ഗവൺമെന്റിന് ഉണ്ടായിരിക്കേണ്ട നിയന്ത്രണത്തിന്റെ രൂപം എന്തായിരിക്കണം?

9. Do you think it will be desirable and practicable to west the management and administration of temples in a particular area with regional bodies ? If so ; what are the safeguards to be made in constituting and ensuring the efficient functioning of such regional bodies ?

ഒരു പ്രത്യേക പ്രദേശത്തുള്ള ക്ഷേത്രങ്ങളുടെ ഭരണം പ്രാദേശികസമിതികളിൽ നിക്ഷിപ്തമാക്കുന്നത് ആശാസ്യമാണോ ? പ്രായോഗികമാണോ ? അങ്ങനെയാണെങ്കിൽ; അത്തരം പ്രാദേശികസമിതികളുടെ കാര്യക്ഷമമായ പ്രവർത്തനവും രൂപീകരണവും എങ്ങനെ ഉറപ്പു വരുത്താം ?

10. To what extent has the recent Land Legislations, Service Inam (Abolition) Act etc. affected the revenues and functioning of the Hindu religious institutions in Kerala ? Is it not necessary to exempt these religious institutions from the ambit of these enactments, through appropriate legislative measures ?

അടുത്തകാലത്ത് നടപ്പാക്കിയ ഭൂനിയമങ്ങൾ ; സർവീസ് ഇനാം നിർത്തലാക്കൽ നിയമം തുടങ്ങിയവ, ഹിന്ദുമത സ്ഥാപനങ്ങളുടെ വരുമാനത്തെയും പ്രവർത്തനത്തെയും എത്രമാത്രം ബാധിച്ചിട്ടുണ്ട് ? മുൻപറഞ്ഞ നിയമങ്ങളുടെ വ്യാപ്തിയിൽനിന്നും മതസ്ഥാപനങ്ങളെ ഒഴിവാക്കേണ്ടതല്ലേ ? അതിന് സമുചിതമായ നിയമം നിർമ്മിക്കേണ്ടതല്ലേ?

11. Is it not necessary to provide for periodical enhancement of the statutory 'annuity' granted to religious institutions in lieu of vesting of their lands in cultivating tenants ? What steps the Government should take to discharge their obligation in this behalf ?

ദേവസ്വം ഭൂമികളിൽ കൈവശക്കുടിയാൻമാർക്ക് സ്ഥിരാവകാശം നൽകിയതിന് പകരം ദേവസ്വങ്ങൾക്ക് നൽകി വരുന്ന "വാർഷികാശനം" കാലോചിതമായി വർദ്ധിപ്പിക്കുന്നതിനുള്ള വ്യവസ്ഥകൾ ഏർപ്പെടുത്തേണ്ടതല്ലേ ?

ഇതിന് ഗവൺമെന്റ് സ്വീകരിക്കേണ്ട നടപടികൾ എന്തെല്ലാമാണ് ?

12. Do you think that the Kerala Government has incurred a liability to enhance the 'annuity' granted annually from the Consolidated Fund of Kerala, to the Travancore Devaswom Board, under Constitutional guarantee? If so, what shall be the scale of enhancement?

തിരുവിതാംകൂർ ദേവസ്വം ബോർഡിന് ഭരണഘടനാപരമായ ഉറപ്പിന്റെ അടിസ്ഥാനത്തിൽ കേരളസർക്കാരിന്റെ സഞ്ചിത നിധിയിൽ നിന്നും ആണ്ടോടാണ്ടു കൊടുത്തുവരുന്ന "വാർഷികാശനം" വർദ്ധിപ്പിക്കാനുള്ള ബാധ്യത കേരള ഗവൺമെന്റിന് ഇല്ലേ?

അങ്ങനെയാണെങ്കിൽ, വർദ്ധനവിന്റെ തോത് എന്തായിരിക്കണം?

13. Is it not necessary that more effective legal provisions are made to prevent encroachment on lands belonging to the Hindu religious institutions? How can those provisions be summarily enforced?

ഹിന്ദുമതസ്ഥാപനങ്ങളുടെ സ്ഥാവരസ്വത്തുക്കളിന്മേലുള്ള കയ്യേറ്റം തടയുന്നതിന് കൂടുതൽ ഫലപ്രദമായ നിയമവ്യവസ്ഥകൾ ഏർപ്പെടുത്തുകയും കാലതാമസം കൂടാതെ നടപ്പാക്കുകയും ചെയ്യേണ്ടതല്ലേ?

14. What effective steps can be taken to safeguard the movable assets and precious jewels belonging to the temples?

ക്ഷേത്രങ്ങളുടെ ജംഗമസ്വത്തുക്കളും വിലപ്പെട്ട ആഭരണങ്ങളും സംരക്ഷിക്കുന്നതിന് ഫലപ്രദമായി ഏർപ്പെടുത്താവുന്ന നടപടികൾ ഏതെല്ലാമാണ്?

15. Is it not desirable to dispose off by sale the unserviceable jewels and movables having no religious utility and customary significance and to utilise the proceeds for the social welfare of the Hindu Community?

ആചാരപരമായ പ്രാധാന്യമോ മതപരമായ പ്രയോജനമോ ഇല്ലാത്ത ഉപയോഗശൂന്യമായ ആഭരണങ്ങളും ജംഗമങ്ങളും വിററ് കിട്ടുന്ന മുതൽ ഹിന്ദുസമുദായത്തിന്റെ സാമൂഹിക നന്മയ്ക്കായി ഉപയോഗിക്കുന്നത് ആശാസ്യമല്ലേ?

16. How best can the assets of defunct temples having neither poojas nor worshippers, be dealt with?

ആരാധകരും പൂജയും ഇല്ലാതെ പ്രവർത്തന രഹിതമായി കിടക്കുന്ന ക്ഷേത്രങ്ങളുടെ ആസ്തികൾ എപ്രകാരമാണ് വിനിയോഗിക്കേണ്ടത്?

17. What is your considered opinion regarding shifting as per Thantric rites, the namesake temple idols which attract no devotees, to the nearest temple which is functioning properly ?

ചരിത്രപരമായ പ്രാധാന്യമൊ ആരാധകരൊ ഇല്ലാതെ അവശേഷിക്കുന്ന ക്ഷേത്രങ്ങളിലെ ആരാധനാമൂർത്തികളെ, തന്ത്രവിധിപ്രകാരം, അടുത്തുള്ള പ്രധാനക്ഷേത്രത്തിലേക്ക് മാററിസ്ഥാപിച്ച് പൂജകളും മററും ശരിയായി നടത്തുന്നതിനെപ്പററി താങ്കളുടെ സുചിന്തിതമായ അഭിപ്രായം എന്താണ് ?

18. What shall be the qualifications of the executive staff and contingent employees of temples ? Suggest conditions of their service and emoluments.

ക്ഷേത്രങ്ങളുടെ ദൈനംദിന ഭരണം നടത്തുന്ന എക്സിക്യൂട്ടീവ് സ്ററാഫിന്റെയും ക്ഷേത്രജീവനക്കാരുടെയും യോഗ്യതകളും സേവന വേതന വ്യവസ്ഥകളും എന്തായിരിക്കണം ?

19. What suggestions have you to make regarding the establishment of institutions for training temple-artistes and poojaris ?

ശാന്തിക്കാർക്കും ക്ഷേത്ര കലാകാരൻമാർക്കും ആവശ്യമുള്ള പരിശീലനം നൽകുന്നതിനുള്ള സംവിധാനം ഏർപ്പെടുത്തുന്നതിനെപ്പററി താങ്കളുടെ നിർദ്ദേശങ്ങൾ എന്താണ് ?

20. Is it not desirable to follow a common 'Almanac' for all the rituals and ceremonies in temples ?

സംസ്ഥാനത്തെ ക്ഷേത്രങ്ങളിലെ എല്ലാ ക്രിയകൾക്കും അടിയന്തിരങ്ങൾക്കും, ഐകരൂപ്യമുള്ള ഒരു "പഞ്ചാംഗം" തയ്യാറാക്കി നടപ്പാക്കേണ്ടതല്ലേ ?

21. Is it not necessary to constitute a common fund and to implement a phased programme for reconstructing and renovating the temples and their appurtenances ?

ക്ഷേത്രങ്ങളുടെയും ചമയങ്ങളുടെയും പുനരുദ്ധാരണത്തിനും നവീകരണത്തിനും ഒരു സമയബന്ധിത പരിപാടി ആവിഷ്കരിച്ചും, പൊതുഫണ്ട് രൂപീകരിച്ചും, പ്രവർത്തിക്കേണ്ടതല്ലേ ?

22. What are your suggestions in respect of assuming the temples which their trustees or owners willingly surrender or which suffer due to maladministration ?

ഊരാളൻമാരൊ, ഉടമസ്ഥരൊ സ്വമേധയാ വിട്ടുതരുന്നതൊ, ദുർഭരണം നടത്തുന്നതൊ ആയ ക്ഷേത്രങ്ങൾ ഏറെറടുക്കുന്നതിനെപ്പററി താങ്കൾക്കുള്ള നിർദ്ദേശങ്ങൾ എന്തെല്ലാം ?

23. What measures would you suggest to evoke active participation of the devotees in the day-to-day administration of temples and thus to ensure a new vision and renaissance in the social life of the Hindus ?

ഹൈന്ദവ സാമൂഹ്യ ജീവിതത്തിൽ ഒരു പുതിയ കാഴ്ചപ്പാടും ഉണർവും ഉണ്ടാക്കുന്നതിന് സഹായകമായ രീതിയിൽ, ക്ഷേത്രങ്ങളുടെ ദൈനംദിന ഭരണത്തിൽ ആരാധകരുടെ പങ്കാളിത്തവും സഹകരണവും നടപ്പാക്കുന്നതിന് സ്വീകരിക്കേണ്ട നടപടികൾ എന്തെല്ലാം ?

24. What shall be the role of Hindu religious institutions in the fields of educational and cultural activities ?

സാംസ്കാരിക-വിദ്യാഭ്യാസ മണ്ഡലങ്ങളിൽ ഹിന്ദുമത സ്ഥാപനങ്ങൾ വഹിക്കേണ്ട പങ്ക് എന്തായിരിക്കണം ?

25. Is it desirable and feasible to integrate the Travancore Devaswom Fund ; Surplus Fund and funds belonging to the Cochin and Malabar Devaswom ? If this is impracticable ; please suggest alternate measures to operate the funds.

തിരുവിതാംകൂർ ദേവസ്വം ഫണ്ടും, സർപ്ലസ് ഫണ്ടും, കൊച്ചിയിലെയും മലബാറിലെയും ദേവസ്വങ്ങളുടെ ഫണ്ടും സംയോജിപ്പിക്കുന്നതു പ്രായോഗികവും ആശാസ്യവും ആണോ ? അല്ലാത്തപക്ഷം ; പകരം സംവിധാനം എന്തായിരിക്കണം ?

26. Do you think it is desirable and practicable to integrate the services of the existing establishment and temple employees of the Travancore Devaswom Board ; Cochin Devaswom Board and the Malabar Devaswom administration ?

തിരുവിതാംകൂർ ; കൊച്ചി ദേവസ്വം ബോർഡുകളുടെയും മലബാർ ദേവസ്വം ഭരണ സംവിധാനത്തിന്റെയും കീഴിൽ ഇപ്പോൾ സേവനം അനുഷ്ഠിക്കുന്ന ജീവനക്കാരുടെയും ഉദ്യോഗസ്ഥന്മാരുടെയും സേവന-വേതന വ്യവസ്ഥകൾ സംയോജിപ്പിക്കുന്നത് പ്രായോഗികവും ആശാസ്യവുമാണോ ?

27. Is it not necessary to evolve and implement service-rules for all the employees and officers in accordance with the unique and special features of temple-services ?

ക്ഷേത്ര ഭരണത്തിന്റെ സവിശേഷതകൾക്ക് അനുസരണമായി ജീവനക്കാർക്കും ഉദ്യോഗസ്ഥന്മാർക്കും സർവ്വീസ് ചട്ടങ്ങൾ തയ്യാറാക്കി നടപ്പാക്കേണ്ടതല്ലേ ?

28. What shall be the structural pattern of officers under the unified Devaswom administration ?

ഏകീകൃത ദേവസ്വം ഭരണത്തിൽ ഉദ്യോഗസ്ഥന്മാരുടെ ഘടനയും സംവിധാനവും എന്തായിരിക്കണം ?

29. Is it not necessary to impose some restrictions in the matter of allowing freedom of organisation, to the employees and officers of the Devaswoms ? What shall be the nature of such restrictions ?

ദേവസ്വം ജീവനക്കാർക്കും ഉദ്യോഗസ്ഥന്മാർക്കും അനുവദിക്കാവുന്ന സംഘടനാ സ്വാതന്ത്ര്യത്തിന് ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തേണ്ടതല്ലേ? അവയുടെ സ്വഭാവം എന്തായിരിക്കണം ?

30. Is it not necessary to give special consideration to temples which have gained national importance and to implement comprehensive programmes for their development ? What measures do you suggest to raise public funds for this purpose ?

സംസ്ഥാനത്തെ ദേശീയ പ്രാധാന്യമുള്ള ക്ഷേത്രങ്ങളെ പ്രത്യേകമായി പരിഗണിച്ച്, അവയുടെ വികസനത്തിന് വ്യാപകമായ പരിപാടികൾ തയ്യാറാക്കി നടപ്പാക്കേണ്ടതല്ലേ ? ഇതിനാവശ്യമുള്ള ഫണ്ട് പൊതുജനങ്ങളിൽ നിന്നും സമാഹരിക്കാനുള്ള മാർഗ്ഗങ്ങൾ എന്തെല്ലാമാണ് ?

31. Is it not necessary to prune some of the items of expenditure of Devaswom administration? What are your suggestions, with special reference to the pattern of supervisory staff?

ദേവസ്വം ഭരണത്തിനു നേരിട്ടുകൊണ്ടിരിക്കുന്ന ചെലവുകൾ ചുരുക്കേണ്ടതല്ലേ? ഭരണമേൽനോട്ടം വഹിക്കാൻ നിയമിതരായിട്ടുള്ള ജീവനക്കാരുടെയും ഉദ്യോഗസ്ഥന്മാരുടെയും സംവിധാനത്തെപ്പറ്റി താങ്കൾക്കുള്ള നിർദ്ദേശങ്ങൾ രേഖപ്പെടുത്തുക.

32. What shall be the "obligatory" items of expenditure? What shall be the 'non-obligatory' and optional items of expenditure? What are the measures to be adopted to augment the internal revenues?

ദേവസ്വം ഭരണത്തിൽ "നിർബന്ധിതമായി" നിർവഹിക്കേണ്ട ചെലവിനങ്ങൾ ഏതെല്ലാമായിരിക്കണം? വിവേചനാധികാരം ഉപയോഗിച്ചും നിർബന്ധിതമല്ലാത്തതുമായി നിർവഹിക്കാവുന്ന ചെലവിനങ്ങൾ ഏതെല്ലാമാണ്. ആഭ്യന്തരമായ വരുമാനം വർദ്ധിപ്പിക്കാൻ സ്വീകരിക്കേണ്ട നടപടികൾ ഏതെല്ലാം?

33. What are the effective steps to be taken to propagate the historical background, cultural features and religious importanee of our temples?

സംസ്ഥാനത്തെ ക്ഷേത്രങ്ങളുടെ ചരിത്രപരമായ പശ്ചാത്തലവും, സാംസ്കാരികമായ സവിശേഷതകളും മതപരമായ പ്രാധാന്യവും പ്രചരിപ്പിക്കുന്നതിനു ഫലപ്രദമായി സ്വീകരിക്കാവുന്ന നടപടികൾ ഏതെല്ലാമാണ്?

34. Is it necessary to effect any change in the existing set-up of the Travancore and Cochin Devaswom Boards, for the interim period preceeding the implementation of the unified legislation?

ഏകീകൃത ദേവസ്വം നിയമം നടപ്പാക്കുന്നതുവരെയുള്ള ഇടവേളയിൽ; തിരുവിതാംകൂറിലും കൊച്ചിയിലും നിലവിലുള്ള ദേവസ്വംബോർഡുകളുടെ സംവിധാനം മാറ്റേണ്ടതുണ്ടോ?

35. What other suggestions can you give to promote the better and ideological administration of Hindu religious institutions and Endowments in Kerala?

ഹിന്ദുമതസ്ഥാപനങ്ങളുടെ ഭരണം കൂടുതൽ കാര്യക്ഷമവും ലക്ഷ്യബോധമുള്ളതും ആക്കുന്നതിന് സഹായകമായി, താങ്കൾക്ക് കൂടുതൽ നൽകാവുന്ന നിർദ്ദേശങ്ങൾ ഏതെല്ലാമാണ്?

Name :

Designation :

Address :

Place :

Date :